# ഭാരതീയ സ്ത്രീ: ഒരു വിഹഗാവലോകനം

**ആർ.ഹരി**

ഇരുപതാം നൂറ്റാണ്ടിൽ ഏറ്റവുമധികം ചർച്ചചെയ്യപ്പെടുന്ന വിഷയങ്ങളിൽ ഒന്ന് സ്ത്രീ-പുരുഷ ബന്ധത്തെക്കുറിച്ചുള്ളതാണ്. മാനവികതയുടെ അഭിന്നങ്ങളായ രണ്ടു ഘടകങ്ങളാണ് സ്ത്രീയും പുരുഷനും. അവരുടെ സംയോഗത്താലല്ലാതെ സൃഷ്ടി അസാധ്യമാണ്. വിദ്യുച്ഛക്തിയുടെ ഇരുധ്രുവങ്ങളുടെ സംയോഗത്തിലുടെയല്ലാതെ വിദ്യുത്ചേതനക്ക് പ്രവഹിക്കാനാവില്ല എന്ന പോലെ മനുഷ്യരാശിയുടെ നൈരന്തര്യത്തിന് സ്ത്രീ-പുരുഷ യുഗ്മങ്ങളുടെ സംഗമം അനിവാര്യമാണ്. ഏതായാലും സംഗതവും അസംഗതവുമായ ഒട്ടേറെ കാരണങ്ങളാൽ ലോകത്താകമാനം, വിശേഷിച്ചും ഭാരതത്തിൽ. പ്രസ്തുത വിഷയം ഈ നൂറ്റാണ്ടിൽ വ്യാപകമായി ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കയാണ്. അതിന് പല മാനങ്ങളും ഉണ്ട്. കൂടാതെ, വിഷയം ആഗോളതലത്തിൽ ചർച്ച ചെയ്യപ്പെടുന്നതിന്റെ സ്വാധീനം ഭാരതത്തിലും ഉണ്ടാവുക സ്വാഭാവികം മാത്രമാണ്.

എന്നാൽ, വിഷയത്തിലേക്ക് കടക്കുന്നതിന് മുമ്പ് വിശിഷ്ടമായ നമ്മുടെ പശ്ചാത്തലത്തെക്കുറിച്ച് വ്യക്തമായ ധാരണ നമുക്ക് ഉണ്ടാകേണ്ടത് ആവശ്യമാണ്.

**1.ഭാരതത്തിന്റെ പൗരാണികത**

ഇന്ന് ലോകത്ത് നാം കാണുന്ന ഏകദേശം 200 രാജ്യങ്ങളെപ്പോലെ അർവാചീനമായ ഒരു ദേശമല്ല ഭാരതം. അതിന് എത്ര സഹസ്രാബ്ദങ്ങളുടെ പഴക്കമുണ്ടെന്ന് ആർക്കും തിട്ടപ്പെടുത്താനാവില്ല. അനിർവചനീയമായ ഒരു ഭൂതകാലം തൊട്ട് ഇന്നോളം ഇവിടെത്തെ സാമാജികവും കുടുംബപരവുമായ ജീവിതം അഭംഗുരം തുടർന്നുപോരുന്നു.

**2. നാട്ടുനടപ്പിലെ വൈവിധ്യം**

മറ്റുള്ള ഭൂപ്രദേശങ്ങളിൽ സ്ഥിതിചെയ്യുന്ന കൊച്ചു കൊച്ചു രാഷ്ട്രങ്ങളിൽ കാണാനാകാത്ത നമ്മുടെ ദേശത്തിന്റെ മറ്റൊരു സവിശേഷതയെക്കുറിച്ച് പ്രാചീനരായ മഹർഷിവര്യന്മാർ 'നാനാ ധർമ്മാണം ബഹുധാ വിവാചസം" (പല പല ധർമ്മങ്ങൾ അവലംബിക്കുന്ന, പല വിധം ഭാഷകൾ സംസാരിക്കുന്ന ജനസമൂഹം) എന്നാണ് വിവരിച്ചിരിക്കുന്നത്. അതോടൊപ്പം, വൈവിധ്യപൂർണമായ ഈ സാമാജിക ജീവിതം കുരുവിക്കൂടുകളിൽ ജീവിക്കുന്നതുപോലെ (യത്ര ഭവതി വിശ്വം ഏകനീഡം) യാണെന്നും ആ ജ്ഞാനികൾ വ്യക്തമാക്കിയിരുന്നു.

**3. ഏറ്റിറക്കത്തിന്റെ അനുഭവം:**

ലൗകിക ജീവിതത്തിൽ ഭാരതത്തെപ്പോലെ ഏറ്റിറക്കം അനുഭവിച്ച മറ്റൊരു ദേശവും എങ്ങുമില്ലെന്നതാണ് മൂന്നാമത്തെ പ്രത്യേകത. വിശാലമായ സാമ്രാജ്യങ്ങൾ കെട്ടിപ്പടുത്ത ഇവിടത്തെ ജനങ്ങൾ നൂറ്റാണ്ടുകൾ നീണ്ടുനിന്ന അടിമത്തവും അനുഭവിച്ചിട്ടുണ്ട്.

**4. സ്വാംശീകരണം:**

നാലാമത്തെ സവിശേഷത നവാഗതരെ സ്വാംശീകരിക്കലാണ്. എപ്ര

കാരം നാം ഉച്ചരിക്കുന്ന വാക്കുകൾ ക്രമബദ്ധമായി ആകാശം ഉൾവലിക്കുന്നോ അപ്രകാരം ആക്രമണകാരികളായി ഇവിടെ വന്നവരെയെല്ലാം ഭാരതത്തിന്റെ അന്തരീക്ഷത്തിൽ ലയിപ്പിച്ചുചേർത്തതായി നമുക്ക് കാണാം. ഭാരതവർഷത്തിന്റെ ഈ സ്വാംശീകരണ ക്ഷമത സുദീർഘമായ മാനവരാശിയുടെ ചരിത്രത്തിൽ അദ്വിതീയവും അത്ഭുതാവഹവുമാണ്.

**5. ദാർശനികതയുടെ പ്രത്യേകത:**

നമ്മുടെ അനുപമമായ മറ്റൊരു സവിശേഷത ദാർശനിക മണ്ഡലത്തെ സംബന്ധിക്കുന്നതാണ്. ബഹുഭൂരിപക്ഷം മറ്റ് ദേശങ്ങളുടെയും അടിത്തറ താരതമ്യം ചെയ്തു നോക്കുമ്പോൾ സെമിറ്റിക് മതങ്ങളുടേതാണെങ്കിൽ, അവയിൽ നിന്നും ഭിന്നമായി ഭാരതത്തിന്റെ ദാർശനിക വൈദിക ചിന്തകളിലും തത്ത്വാന്വേഷണത്തിലും അധിഷ്ഠിതമാണ്. അത് ഭാരതത്തിന് പ്രദാനം ചെയ്തത് അപൂർവ്വവും അനുപമവുമായ കാഴ്ചപ്പാടാണ്. ഈ സവിശേഷതകളെ കണക്കിലെടുക്കുകയും കാണുകയും ചെയ്യാതെ മാനവികതയെ സംബന്ധിക്കുന്ന ഏതൊരു കാര്യത്തെയും നാം പഠിക്കാൻ ശ്രമിക്കുന്നത് അശാസ്ത്രീയവും യുക്തിഹീനവുമായിരിക്കും; വികലവും വികടവുമായിരിക്കും. സ്ത്രീ-പുരുഷ ബന്ധമെന്ന വിഷയവും ഇതിനൊരപവാദമല്ല. ലോകത്തെമ്പാടുമുള്ള വിചാരധാരകളെ അംഗീകരിച്ചുകൊണ്ടുതന്നെ, തനതായ അതിന്റെ സ്വത്വത്തിന്റെ വെളിച്ചത്തിൽ ഭാരതത്തിന് ഈ വിഷയത്തെ വിലയിരുത്തുകയും പര്യാലോചിക്കുകയും ചെയ്യേണ്ടിവരും.

**സ്ത്രീ ശ്രുതികളുടെ കാലഘട്ടത്തിൽ**

ആദിയിൽ ബ്രഹ്മം മാത്രമാണ് ഉണ്ടായിരുന്നതെന്ന് മനീഷികളായ ഭാരത ഋഷീശ്വരന്മാർ വ്യക്തമാക്കിയിട്ടുണ്ട്. ബ്രഹ്മം പുരുഷനോ സ്ത്രീയോ അല്ല, മറിച്ച് ലിംഗരഹിതമായ പരമചൈതന്യമാണ്; വിശാലവും അനന്തവും അഖണ്ഡവുമായ സത്ത. ഏകവും പരമവുമായ ആ സത്തയുടെ ഉള്ളിൽ "എനിക്ക് പലതാകണം" എന്ന ചിന്തയുടെ സ്പന്ദനമുണ്ടായി. തൽഫലമായി ആ സത്ത ഒരു ധാന്യമണിയുടെ പരിപ്പുകളെന്നപോലെ രണ്ടായി പിളർന്നു. ബൃഹദാരണ്യകോപനിഷത്തിന്റെ ദ്രഷ്ടാവിന്റെ വാക്കുകളാൽ 'തസ്മാത് ഇദം അർദ്ധവൃഗളം ഇവ' - അതുകൊണ്ട് ഈ (ശരീരം) പകുതിഭാഗം പോലെയാണ്. അത് ഭർത്താവും ഭാര്യയുമായി (പതിഃ ച പത്നീ ച അഭവതാം). അതിൽ നിന്ന് മനുഷ്യന്മാർ ജനിച്ചു (തതഃ മനുഷ്യാഃ അജായന്ത) (ബൃഹദാരണ്യകോപനിഷത്ത് - അദ്ധ്യായം 1, ബ്രാഹ്മണം 4, ഖണ്ഡിക 3) സൃഷ്ടി നടക്കണം എന്ന ചിന്ത അദിചൈതന്യത്തിൽ അങ്കുരിച്ച മാത്രയിൽ സ്ത്രീ-പുരുഷ യുഗ്മങ്ങൾ ആവിർഭവിച്ചു. അവർക്കിടയിൽ ഭാര്യ - ഭർതൃ ബന്ധമുണ്ടാവുകയും തുടർന്ന് മനുഷ്യവംശം ഉടലെടുക്കുകയും ചെയ്തു. അതായത് ആദ്യമുണ്ടായത് പുരുഷനോ, അതോ സ്ത്രീയോ എന്ന ചോദ്യം തന്നെ ഇവിടെ ഉദിക്കുന്നില്ല. ഒരു ധാന്യമണി പിളർന്ന് രണ്ടു പരിപ്പുകളായിത്തീരുന്ന ഉദാഹരണം എത്ര മാത്രം അർത്ഥഗർഭമാണ്! ഇവയിൽ ആദ്യം ഉണ്ടായ പരിപ്പേതാണെന്ന് ചിന്തിക്കാനോ പറയാനോ ആർക്കാണാവുക? മനുഷ്യന്റെ കൈകൾ ഇട

തെന്നോ വലതെന്നോ വേർതിരിച്ചു കാണാനാകും. എന്നാൽ മേൽ പ്രസ്താവിച്ച പരിപ്പുകൾ ഇടതെന്നോ വലതെന്നോ എന്ന് എങ്ങനെവേർതിരിച്ചറിയാനാകും? ഈ ദൃഷ്ടിയിൽ, സ്ത്രീപുരുഷന്മാരിൽ ആരാണ് ഇടത് വശത്ത് ആരാണ് വലതുവശത്ത് എന്ന് വ്യക്തമായി മറുപടി പറയുക തീർത്തും അസാധ്യമാണ്. അതേസമയം, രണ്ടുപേരും അർദ്ധാംഗികളാണെന്ന് നിസ്സംശയം പറയാം. ഒന്നിന്റെ അഭാവത്തിൽ മറ്റേത് അപൂർവ്വമായിരിക്കും. അതുകൊണ്ട് നമ്മുടെ ദ്രഷ്ടാക്കൾ പുരുഷനെഅർദ്ധാംഗിയെന്നും സ്ത്രീയെ അർദ്ധാംഗിനിയെന്നുമാണ് വിളിച്ചത്. രണ്ടും ഒന്നിച്ചു ചേർന്നാൽ മാത്രമെ പൂർണത കൈവരൂ. പിന്നീടങ്ങോട്ട് ഭാരതത്തിലുടനീളം സ്ത്രീ-പുരുഷ ബന്ധത്തെക്കുറിച്ചുള്ള കാഴ്ചപ്പാട് ഇതുതന്നെയാണെന്ന് കാണാം. സുദീർഘമായ നമ്മുടെ രാഷ്ട്ര ജീവിതത്തിൽ പലപ്പോഴും ഏറ്റിറക്കങ്ങൾ ഉണ്ടായിരുന്നിട്ടുപോലും ഈ കാഴ്ചപ്പാട് സ്ഥായിയായി നിലകൊണ്ടു. ഉദാഹരണത്തിന്, സ്മൃതികാരനായ മനു പറയുന്നു: "ബ്രഹ്മാവ് തന്റെ ദേഹം രണ്ടു ഭാഗമാക്കി. ഒരു പകുതി പുരുഷനും മറ്റേ പകുതി സ്ത്രീയുമായി."1 ഇതിന്റെ അർത്ഥം ഭാരതീയ ദർശനം സ്ത്രീക്കും പുരുഷനും തുല്യമായ പ്രാധാനം നൽകുന്നു എന്നാണ്. പ്രകൃതിജന്യമായ ലിംഗഭേദമൊഴിച്ച് രണ്ടുപേർക്കുമിടയിൽ യാതൊരന്തരവുമില്ല. സ്ത്രീപുരുഷ ബന്ധസംബന്ധിയായ ഏതൊരു പ്രശ്നം കൈകാര്യം ചെയ്യുമ്പോഴും അടിസ്ഥാനപരമായ ഈ വസ്തുത കണക്കിലെടുത്തായിരിക്കണം. അപ്പോൾ മാത്രമെ നമ്മുടെ ദേശത്തിന്റെ അസ്മിതക്ക് അനുഗുണമായ പരിഹാരം കാണാനാവൂ. അമ്പലങ്ങളിലായാലും രാജകൊട്ടാരങ്ങളിലാണെങ്കിലും പുരുഷന് പോകാവുന്ന ഇടംവരെ സ്ത്രീക്കും പോകാവുന്നതാണ്. ബ്രഹ്മർഷി വസിഷ്ഠൻ പോകുന്നിടംവരെ അരുന്ധതിക്കും പോകാം. രണ്ടുപേർക്കും വിഹായസ്സിൽ ചിരകാലം കഴിഞ്ഞുകൂടാം. പ്രാകൃതികമായ കാര്യങ്ങൾ മാറ്റി നിർത്തിയാൽ സ്ത്രീക്കും പുരുഷനും യോഗ്യത തുല്യമാണ്.

ഈ വിഷയത്തെക്കുറിച്ച് കൂടുതൽ മനസ്സിലാക്കാൻ അല്പം താരതമ്യം ആവശ്യമാണ്. പൊതുവായി പാശ്ചാത്യമെന്ന് നാം വിശേഷിപ്പിക്കുന്ന സെമിറ്റിക് കാഴ്ചപ്പാടിൽ സ്ത്രീയുടെ സ്ഥാനം മൗലികമായി താഴെയാണ്. അവരുടെ മതഗ്രന്ഥം പറയുന്നതനുസരിച്ച് സൃഷ്ടികർത്താവ് ആദ്യം പുരുഷനെസൃഷ്ടിക്കുകയും പിന്നീട് ആ പുരുഷന്റെ ആഗ്രഹപ്രകാരം അവന്റെതന്നെ എല്ലുകൊണ്ട് സ്ത്രീയെ സൃഷ്ടിക്കുകയുമാണ് ചെയ്തത് മറ്റൊരു തരത്തിൽ പറഞ്ഞാൽ, പുരുഷനിൽ നിന്ന്, പുരുഷനുവേണ്ടി, പുരുഷനെസൃഷ്ടിച്ച ശേഷമാണ് സ്ത്രീ സൃഷ്ടിക്കപ്പെട്ടത്. ആ സ്ത്രീ ദൈവം വിലക്കിയ കനി കഴിക്കാൻ പുരുഷനെപ്രലോഭിപ്പിക്കുക വഴി ആദിപാപം ചെയ്തവളായിത്തീരുകയും ചെയ്തു. ഈ വർണ്ണനയിൽ വിശ്വാസമർപ്പിക്കുന്ന ജനസമൂഹത്തിന്റെ കാഴ്ചപ്പാട് സ്വാഭാവികമായും ഭാരതീയ കാഴ്ചപ്പാടിൽ നിന്ന് രാവിൽ നിന്ന് പകലെന്നപോലെ വ്യത്യസ്തമായിരിക്കും

വൈദിക സംഹിതകൾ വായിച്ചാൽ പുരുഷ ഋഷിമാരെന്നോണം സ്ത്രീ ഋഷിമാരും ഉള്ളതായി കാണാം. പവിത്രങ്ങളായ മന്ത്രങ്ങളുടെ

ആത്മാനുഭൂതി ഇരുകൂട്ടർക്കും നേടാൻ സാധിച്ചിരുന്നതോടൊപ്പം ഇരുകൂട്ടരും ഋഷിഗണത്തിൽ പെട്ടിരുന്നു. അതേസമയം, സ്ത്രീലിംഗത്തിന് സംസ്കൃത ഭാഷയിലുള്ള വാക്ക് 'ഋഷികാ' എന്നാണ്. സ്വാധികളായ സ്ത്രീകളും ഋഷികളായാണ് അറിയപ്പെട്ടിരുന്നത്. വൈദികരായ നമ്മുടെ പൂർവ്വികർ ഒരിക്കലും സ്ത്രീയെ ഹീനയായി കണ്ടിരുന്നില്ല. ഈശ്വരൻ തങ്ങൾക്ക് കനിഞ്ഞരുളിയ ആദ്ധ്യാത്മിക ശക്തി മറുഭാഗമായ 'അർദ്ധവൃഗള' സ്ത്രീക്കും ലഭ്യമാണെന്ന് കരുതിയിരുന്നു: അതായിരുന്നു അവരുടെ വിശ്വാസം. അതുകൊണ്ട് സ്ത്രീയും വേദാധ്യയനത്തിന് അധികാരമുള്ളവളായി പരിഗണിക്കപ്പെട്ടിരുന്നു. സ്ത്രീക്കും വേദവിദ് ആകാമായിരുന്നു. മന്ത്രദ്രഷ്ടാവ് ആകാമായിരുന്നു. ഇത്തരം ഇരുപത്തിയഞ്ചോ മുപ്പതോ ഋഷികകളെക്കുറിച്ച് ഋഗ്വേദത്തിൽ പരാമർശമുണ്ട്. അകാരാദി ക്രമത്തിൽ ആഗസ്ത്യസ്വസാ. അദിതി. അപാലാ, ഇന്ദ്രാണി, ഇന്ദ്രമാതരഃ, ഇന്ദ്രസ്നുഷ, ഊർവശീ, കുശികാരാത്രി, ഗോധാ. ഘോഷാ-കാക്ഷിവതീ. ജുഹൂ, ദക്ഷിണാ-പ്രാജാപത്യാ, യമീ, യമീ-വൈവസ്വതീ. രോമശാ, ലോപാമുദ്രാ, വാക്-ആംഭൃണീ, വിശ്വാ വാരാത്രേയീ, ശചീ-പൗലോമീ, ശ്രദ്ധാ-കാമായനീ, ശശ്വതീ-ആംഗീരസീ, സരമാ-ദേവശുനീ. സൂര്യാ-സാവിത്രീ. സാർപരാജ്ഞീ, സികതാ നിവാവരീ എന്നിവരാണവർ. ഈ ഋഷിമാരിലൂടെ വെളിപ്പെട്ട മന്ത്രങ്ങൾ മൊത്തം 266 ആണ്. എല്ലാ മന്ത്രങ്ങളും ദിവ്യങ്ങളാണെന്നിരിക്കിലും വർത്തമാനകാലത്ത് വിവാഹ ശുഭമുഹൂർത്തത്തിൽ ഉദ്ഗീതം ചെയ്യുന്നത് സൂര്യാ സാവിത്രീ മന്ത്രമാണ്. അതായത് ഈ ഇരുപത്തൊന്നാം നൂറ്റാണ്ടിലും വൈദിക വിധിപ്രകാരം നടക്കുന്ന വിവാഹത്തിൽ ഋഷികാ സൂര്യായുടെ മന്ത്രം അനുപേക്ഷണീയമാണെന്ന് വരുന്നു. ഋഗ്വേദത്തിലെ പത്താം മണ്ഡലത്തിലെ 85-ാമത്തെതായ ആ സൂക്തത്തിൽ നാല്പത്തേഴ് മന്ത്രങ്ങളുണ്ട്. അതിലെ അവസാനത്തെ മന്ത്രം 'സമസ്ത ദേവന്മാരും നാമിരുവരുടേയും ഹൃദയങ്ങൾ പരസ്പരം ഒന്നിച്ചു ചേർക്കട്ടെ; ജലം, വായു, ധാതാവ്. സരസ്വതി നമ്മടെ ഇരുവരേയും ഒന്നിച്ചു ചേർക്കട്ടെ'2 എന്നാണ് പറയുന്നത്.

സൂര്യായേപ്പോലെ മറ്റൊരു ഋഷികായാണ് അദിതി. അദിതിയുടേയും ഗരിമ അത്യന്തം ഉയർന്നതാണ്. 'സർവതാതി' (എല്ലാറ്റിനേയും സ്വീകരിക്കുന്നവൾ), 'വിശ്വജന്യ' (ലോകഹിതം കാംക്ഷിക്കുന്നവൾ) 'ജ്യോതിഷ്മതീ (പ്രകാശവതി), രാജപുത്രാ, യജ്ഞവർദ്ധികാ തുടങ്ങിയ പല വിശേഷണങ്ങളോടെ അദിതി വ്യത്യസ്ത സൂക്തങ്ങളാൽ അറിയപ്പെടുന്നു. അദിതി എന്ന പേരിന്റെ ശരിയായ അർത്ഥം ബന്ധനമുക്ത, സ്വാധീന, സ്വതന്ത്ര എന്നെല്ലാമാണ്. പാപങ്ങളിൽ നിന്ന് രക്ഷിക്കുന്ന ദേവിയുടെ രൂപത്തിൽ അദിതിയെക്കുറിച്ചുള്ള വർണ്ണനസംഹിതകളിൽ കാണാം. അദിതിയെ സൗന്ദര്യമുള്ള ഒരു നൗകയോടാണ് ഉപമിച്ചിരിക്കുന്നത്. അദിതിയുടെ രൂപത്തിൽ ആ നൗക ആകാശരൂപിണിയായ മംഗളമയിയാണ്: യാത്രികർക്ക് ഈശ്വരത്വം നേടിക്കൊടുക്കുന്നതുമാണ്. അതിൽ ഇരിക്കാൻ വേണ്ടത്രയിടമുണ്ട്. അവൾ തികച്ചും ച്ഛിദ്രരഹിതയാണ്. സക്ഷമയായ ആ അമരക്കാരി നമ്മെ നന്മയിലേക്ക് നയിക്കും; നമ്മെ പാപവിമു

ക്തരാക്കും; നമുക്കെല്ലാം അവളെ ശരണം പ്രാപിക്കാം.3

മറ്റ് മന്ത്രദ്രഷ്ടികളും ഇതുപോലുള്ളവരായിരുന്നു. അവരോരോരുത്തരും പ്രഗത്ഭമതികളും സമാനതകളില്ലാത്തവരുമായ വിഭൂതികളായിരുന്നു. ഒരാൾ ഒരിക്കലും മറ്റൊരാളുടെ പ്രതിച്ഛായ ആയിരുന്നില്ല. താൻ അബലയല്ല, സബലയാണെന്ന് തെളിയിച്ചവളാണ് അപാലാ. രോഗബാധിതമായി തന്റെ ശരീരത്തെ അഖണ്ഡമായ തപസ്സിലൂടെ രോഗമുക്തമാക്കുകയും തന്റെ ഭർത്താവിന് സ്വീകാര്യയാവുകയും ചെയ്തവൾ! വേദപ്രചാരികയായ കന്യകയായിരുന്നു ഘോഷാ. ജുഹു ബ്രഹ്മവാദിനിയായിരുന്നു. സാംസാരികയാകട്ടെ, ജീവിതത്തിൽ ധാരാളം ഉയർച്ചകളും താഴ്ചകളും നേരിടേണ്ടി വന്നിട്ടും ബൃഹസ്പതിയുടെ തപസ്വിനിയായ ഭാര്യായിരുന്നു. തന്റെ പേരിന് അനുഗുണമായി ദാനത്തെക്കുറിച്ച് പ്രതിപാദിക്കുന്ന ബ്രഹ്മവാദിനിയാണ് ദക്ഷിണാ. ദാനശീലനായ വ്യക്തിയെയാണ് അവർയ ഥാർത്ഥര ാജാവായിക ണ്ടത്.4 േ ലാകത്തിന്േ സവാധർമ്മത്തിന്റെ പവിത്രമായ മാർഗ്ഗം കാണിച്ചുകൊടുത്ത ആദിമ സ്ത്രീ ഒരുപക്ഷെ ദക്ഷിണാ ബ്രഹ്മവാദിനി ആയിരിക്കണം. ആത്മസംയമനത്തിന്റെ ജ്വലിക്കുന്ന ഉദാഹരണമാണ് വിദർഭ രാജാവിന്റെ ഏകമകളും അഗസ്ത്യപത്നിയുമായ ലോപാമുദ്രാ. അംഭൃണീ മഹർഷിയുടെ മകളായ വാഗാംഭൃണീ അദ്വൈതദർശനത്തിന്റെ വൈദിക ഉപജ്ഞാതാവായി അറിയപ്പെടുന്നു. ലോകർക്ക് ഭദ്രം ഇച്ഛിക്കുന്നവരും ഭൂമിയെ സ്വർഗ്ഗമാകുന്ന അകൽമഷമായ ചിരന്തനസുഖത്തെ അകവും പുറവും അറിയുന്നവരുമായ രാഷ്ട്രസാക്ഷാത്കാരം നേടിയ മഹർഷിമാരുടെ ഗണത്തിൽ പെട്ടവരിൽ ഒന്ന് വാഗാംഭൃണിയാണ്. അവർ പറയുന്നു: രാഷ്ട്രസമ്പത്തിനെല്ലാം ഉടമസ്ഥയായ ഞാൻ യജ്ഞത്തിന് അർഹതയുള്ളവരിൽ പ്രഥമഗണനീയയായ ജ്ഞാനവതിയാണ്.5 മന്ത്രദ്രഷ്ടികളെക്കുറിച്ചുള്ള ഉദാഹരണങ്ങൾ ഇത്രയും മതിയാകുമെന്ന് ഞാൻ കരുതുന്നു. ഇതുകൊണ്ടു തൃപ്തിവരാത്തവരും ജിജ്ഞാസുക്കളും ദയവായി ഈ വിഷയത്തെക്കുറിച്ച് കുടുതൽ ആഴത്തിലും പരപ്പിലും പഠിക്കണമെന്നും തങ്ങളുടെ ദേശവാസികൾക്ക് കൂടുതൽ അറിവ് പകർന്നു നൽകണമെന്നും ഞാൻ അഭ്യർത്ഥിക്കുന്നു. അവർ നിശ്ചയമായും നമ്മുടെ ദേശത്തിന്റെ കൃതജ്ഞതക്ക് പാത്രങ്ങളായിത്തീരും.

മന്ത്രദ്രഷ്ടികളെ പോലെയുള്ള മറ്റ് കഥാപാത്രങ്ങളെയും വൈദിക ഔപനിഷദിക സാഹിത്യത്തിൽ കാണാം. അവരിൽ അദ്വിതീയമാണ് വാചക് വീഗാർഗിയുടെ സ്ഥാനം. ബൃഹദാരണ്യക ഉപനിഷത്തിലെ മുഖ്യ കഥാപാത്രങ്ങൾ മഹാദ്രഷ്ടാവ് യാജ്ഞവൽക്യനും ഗാർഗീയുമാണ്. ലിംഗപരമായ ഭേദഭാവം കൂടാതെ, അദമ്യമായ ആത്മവിശ്വാസത്തോടെയും സാത്വികമായ ജ്ഞാനനിഷ്ഠയോടെയും തർക്കശുദ്ധതയോടെ, ദൃഢവും പക്വവുമായ രീതിയിൽ ഒരു യോദ്ധാവ് തുല്യശക്തിയുള്ള മറ്റൊരു യോദ്ധാവിനോടെന്ന പോലെ ഗാർഗി പ്രചണ്ഡ സൂര്യനെപ്പോലെ വിളങ്ങുന്ന യാജ്ഞവൽക്യനുമായി ശാസ്ത്രാർത്ഥം നടത്തുന്നു. മഹാരാജാവ് ജനകനും വേദം നല്ലപോലെ പഠിച്ച വിജ്ഞരായ ശ്രോതാക്കളും അമൃതാനന്ദത്തിന്റെ ആ മഹാസമുദ്രത്തിൽ മഗ്നരായി തീരുന്നു. ഭാരതീയ

ആദ്ധ്യാത്മിക ചരിത്രത്തിലെ സുവർണ മുഹൂർത്തം! ദേവഗണം, ഋഷിഋണം, പിതൃഋണം എന്നിങ്ങനെമൂന്ന് ഋണങ്ങളെക്കുറിച്ച് നാമെല്ലാം കേട്ടിട്ടുണ്ടാവണം. നമ്മുടെ ആദ്ധ്യാത്മിക ചരിത്രത്തിൽ മാതൃ ഋണത്തെക്കുറിച്ചുള്ള അസാധാരണങ്ങളായ ഉദാഹരണങ്ങളുണ്ട്. മാണ്ഡൂകി മഹാനായ ഒരു ഋഷി ആയിരുന്നു. അദ്ദേഹത്തിന്റെ മൂന്ന് ഭാര്യമാരിൽ ശൂദ്രകുലത്തിൽ പിറന്ന മൂന്നാമത്തെ ഭാര്യയുടെ പേര് ഇതരാ എന്നായിരുന്നു. ഇതരായുടെ മകനായിരുന്നു മഹീദാസ്. മാണ്ഡൂകി പണ്ഡിത സദസ്സുകളിൽ പോകുമ്പോൾ മഹീദാസിനെഒരിക്കലും കൂടെ കൊണ്ടുപോകാറുണ്ടായിരുന്നില്ല. അതേസമയം, മറ്റ് രണ്ടു ഭാര്യമാരിൽ ജനിച്ച പുത്രന്മാരെ ഒപ്പം കൂട്ടാറുണ്ടായിരുന്നു. ഒരു ദിവസം എല്ലാ സഹോദരന്മാരും അത്യന്തം സ്നേഹഭാവത്തോടെ പിതാവിനോടൊപ്പം സഭയിലേക്ക് പോയി. അവിടെ എത്തിയതും ഋഷി മഹീദാസനെഒരു പ്രത്യേക സ്ഥലത്ത് മാറ്റിയിരുത്തി. അതുകൊണ്ട് അവന്റെ കൊച്ചു മനസ്സിൽ ഉണ്ടായ പോറൽ ഋഷി അവഗണിച്ചു. വീട്ടിൽ തിരിച്ചെത്തിയപ്പോൾ മഹീദാസ് എല്ലാ കാര്യങ്ങളും കരഞ്ഞുകൊണ്ട് അമ്മയോട് പറഞ്ഞു. ഇതരായ്ക്ക് ഹൃദയഭേദകമായ ദുഃഖം അനുഭവപ്പെട്ടു. അവർ മർമ്മഭേദകമായ വേദനയോടെ ഭർത്താവിന്റെ വീട് ത്യജിച്ച് കാടിനെശരണം പ്രാപിച്ചു. ഇതരാ സ്വയം വിദ്യയഭ്യാസിച്ചവളായിരുന്നു. കൂടാതെ ഭർത്താവിൽ നിന്നും അവർ ജ്ഞാനം സമ്പാദിച്ചു. അവർ തന്റെ മകനെതപഃപൂർണം വിദ്യയഭ്യസിപ്പിച്ചു. മഹീദാസൻ ജ്ഞാനിയായി തീർന്നു. പണ്ഡിത സദസ്സുകളാൽ പങ്കെടുക്കാനുള്ള ക്ഷണം മഹീദാസനും കിട്ടിത്തുടങ്ങി. ശാസ്ത്രാർത്ഥത്തിൽ നിപുണനായി തീർന്ന മഹീദാസൻ രചിച്ച ബ്രാഹ്മണത്തിന് മഹീദാസന്റെ പേരു കൊടുക്കാൻ അവർ ഏകകണ്ഠമായി തീരുമാനിച്ചു. എന്നാൽ അവരോടു മഹീദാസൻ പറഞ്ഞു: "ഞാൻ എന്തെല്ലാം പഠിക്കുകയും മനസ്സിലാക്കുകയും എഴുതുകയും ചെയ്തുവോ, അതിന്റെയെല്ലാം മഹത്വം എന്റെ മാതാവിനുള്ളതാണ്. അതുകൊണ്ട് വേദപണ്ഡിതന്മാരായ നിങ്ങളോട് ഈ ബ്രാഹ്മണത്തിന് എന്റെ മാതാവിന്റെ പേര് നൽകണമെന്ന് ഞാൻ അഭ്യർത്ഥിക്കുന്നു. എല്ലാവരും ഓംകാരത്തോടെ ഈ അഭ്യർത്ഥനയെ അംഗീകരിക്കുകയും മഹീദാസ വിരചിതമായ ബ്രാഹ്മണത്തിന് ഐതരേയമെന്ന് പേരു വെയ്ക്കുകയും ചെയ്തു. മഹീദാസൻ തന്റെ മാതൃഋണം വീടുകയും ഐതരേയ ബ്രാഹ്മണമെന്ന പേര് ശാശ്വതമായിത്തീരുകയും ചെയ്തു.

വിജ്ഞാനപ്രദമായ ഇത്തരമൊരു സംഭവം കേനഉപനിഷത്തിലുമുണ്ട്. ആസുരികശക്തികളോട് വിജയിച്ച ഇന്ദ്രനും അഗ്നിയും വായുവും അഹങ്കാരം കൊണ്ട് പ്രമത്തരായിത്തീർന്നു. അവരെ ശരിയായ പാഠം പഠിപ്പിക്കാൻ മഹാശരീരനായ യക്ഷൻ അവരുടെ മുമ്പിലെത്തി. അദ്ദേഹം അഗ്നിയേയും വായുവിനേയും പരീക്ഷിച്ചു. രണ്ടുപേരും തീർത്തും പരാജയപ്പെട്ടു. യക്ഷൻ അഗ്നിയുടെ മുമ്പിൽ വെച്ച പുൽക്കൊടി കത്തിച്ചുകളയുവാൻഅ ഗ്നിക്കായില്ല.അ തുപോലെഅ തിനെപറത്തിക്കളയുവാൻ വായുവിനുമായില്ല. രണ്ടുപേരുടേയും നിസ്സഹായവസ്ഥ കണ്ട് കോപാകുലനായ ദേവേന്ദ്രൻ അവിടെയെത്തിയപ്പോൾ, അപ്രത്യക്ഷനായ യക്ഷന്റെ

സ്ഥാനത്ത് സർവാംഗ വിഭൂഷിതയായ ഒരു സ്ത്രീരൂപമാണ് അദ്ദേഹം കണ്ടത്. ദേവേന്ദ്രന്റെ അഭ്യർത്ഥനയനുസരിച്ച് അവർ പറഞ്ഞു: "ഞാൻ ഉമാഹൈമവതിയാണ്. നിങ്ങളുടെ തുലോം പരിമിതമായ ശക്തി ബ്രഹ്മശക്തിയുടെ ആയിരത്തിലൊരംശം പോലും വരില്ല'. ഇപ്രകാരം മൂന്ന് ദേവന്മാരുടെയും അഹങ്കാരം ശമിച്ചു. മഹത്വമാർന്ന ആദ്ധ്യാത്മിക പ്രബോധനം കൂടാതെ ഈശ്വരീയ ശക്തി സ്ത്രീരൂപത്തിലും അവതരിക്കാം എന്ന വസ്തുത വെളിപ്പെടുന്നതു കൂടിയാണ് ഈ സംഭവം.6

ഇത്തരം വളരെയേറെ ഉദാഹരണങ്ങൾ നമുക്ക് വൈദിക സംഹിതാ സാഹിത്യത്തിൽ കാണാം. ഇതിൽ നിന്ന് വ്യക്തമാകുന്ന കാര്യങ്ങൾ ഇപ്രകാരമാണ്: ആ കാലഘട്ടത്ത് നമ്മുടെ ദേശീയ സമാജത്തിന്റെ ഏറ്റവും താഴത്തെ ഏകകം കുടുംബമായിരുന്നു. വൈയ്യക്തിക മനുഷ്യന്റേതുമായ വൈശ്വിക നരന്റെ അടുത്തേക്കുള്ള നീണ്ടതും ഉയരത്തിലേക്കുള്ളതുമായ പർവ്വതയാത്രയുടെ ആദ്യത്തെ പടി കുടുംബമായിരുന്നു. അതിൽ ഭാരതീയ മനുഷ്യൻ സ്ത്രീ-പുരുഷ ഭേദം കാണിച്ചില്ല. രണ്ടും ഒരു ഏകകത്തിന്റെ രണ്ടു ഭാഗങ്ങളായിരുന്നു. അതിനെരഥത്തിന്റെ രണ്ടു ചക്രങ്ങളോടാണ് ഉപമിച്ചത്.

1. ദ്വിധാകൃതാങ്കത്മാനോ ദേഹമർദ്ധന
   പുരുഷോങ്കഭവത്, അർധേനനാരീ

   (മനുസ്മൃതി 1-32)
2. സഞ്ജന്തു വിശ്വേ ദേവാ: സമാപോ ഹൃദയാനി നൗ
   സം മാതരിശ്വാ സം ദേഷ്ട്രീ ദധാതു നൗ

   (ഋഗ്വേദം 10-75-47)
3. സൂത്രമാണം പൃഥിവീം ധ്യാമനേഹസം
   സുശർമാണമദിതിം സുപ്രണീതിം
   ദൈവീം നാവം സ്വചരിത്രാമനാഗസമസ്ത്ര വന്തീമഃ രുഹേമാ സ്വസ്തയേ

   (ഋഗ്വേദം 10-63-10)
4. ദക്ഷിണാവാൻ പ്രഥമോ ഹൂത ഏതിദക്ഷിണാവാൻ ഗ്രാമണീഗ്രമേതി
   തമേവ മന്യേ നൃപതിം ജനാനാം യഃ പ്രഥമോ ദക്ഷിണാമാവിവായ

   (ഋഗ്വേദം 10-107-5)

അർത്ഥം: ദാതാവിനെവേണം ആദ്യം വിളിക്കാൻ, അവിടുന്ന് പ്രമുഖനെന്ന് പരിഗണിക്കപ്പെടുന്നു. ദക്ഷിണാവാൻ ദാനശീലനായ ഗ്രാമാദ്ധ്യക്ഷൻ ഏറ്റവും മുന്നിൽ നടക്കുന്നു. ഏറ്റവുമാദ്യം മനുഷ്യർക്കിടയിൽ ദക്ഷിണ നൽകുന്ന അദ്ദേഹത്തെ തന്നെയാണ് എല്ലാവരെയും പാലിക്കുന്ന രാജാവായി ഞാൻ അംഗീകരിക്കുന്നത്.

5. അഹം രാഷ്ട്രീ സംഗമനീ വസൂനാം ചികിതുഷി പ്രഥമാ യജ്ഞിയാനാം

   (ഋഗ്വേദം 10-125-3).
6. "സാ ബ്രഹ്മേതി ഹോവാച, ബ്രഹ്മണോ ഏതദ്വിജയേ മഹീയധ്വമിതി, തതോ ഹൈവ വിദാംചകാര ബ്രഹ്മേതി"

   (കേനോപനിഷത്ത് 4-1)

# ഗണ്ഡകിയും ബ്രഹ്മപുത്രയും

**പത്മജ്**

നേപ്പാളിലെ മുക്തിനാഥിൽ നിന്നും അല്പം അകലെയുള്ള ദാമോദർകുണ്ഡിൽ നിന്നും ഉത്ഭവിക്കുന്ന ഗണ്ഡകീനദി നാരായണി, ശാലിഗ്രാമി എന്നീ പേരുകളിലും അറിയപ്പെടുന്നു. ഈ നദിയിൽ പ്രകൃതിജന്യമായ ശാലഗ്രാമ ശിലകൾ വ്യത്യസ്ത രൂപങ്ങളിൽ ലഭിക്കുന്നു. ഗണ്ഡകിയുടെ തീരത്ത് സ്ഥിതിചെയ്യുന്ന പ്രമുഖമായ ശക്തിപീഠമാണ് മുക്തിനാഥം. സതിയുടെ കവിൾത്തടം വീണ സ്ഥലമാണിത്. ഇവിടെ ഇപ്പോൾ ഭവ്യമായ ഒരു ക്ഷേത്രം നിലനിൽക്കുന്നു. ഈ കാരണത്താലാണ് ഗണ്ഡികിയെന്ന പേര് ഈ നദിക്ക് ലഭിച്ചത്. ചരിത്രപരമായി പറഞ്ഞാൽ ശാലഗ്രാമ ആരാധന ആദിശങ്കര ഭഗവദ്പാദരുടെ കാലംതൊട്ട് നിലനിന്നു പോരുന്നതായി കാണാം. തന്റെ തൈത്തിരീയ ഉപനിഷത്തിന്റെയും (1.6.1) ബ്രഹ്മസുത്രത്തിന്റെയും (1.3.14) ഭാഷ്യങ്ങളിൽ ശാലഗ്രാമം ഭഗവാൻ വിഷ്ണുവിന്റെ പ്രതീകമായി ആരാധിച്ചു വരുന്നതായി അദ്ദേഹം വ്യക്തമാക്കുന്നുണ്ട്. നേപ്പാളിൽ നിന്നും ബീഹാറിലേക്ക് പ്രവേശിക്കുന്ന ഗണ്ഡകി, ഗംഗാനദിയിൽ ചേരുന്നു.

**ബ്രഹ്മപുത്ര:**

സപ്ത മഹാനദികളിൽ പ്രമുഖമാണ് ബ്രഹ്മപുത്രാ നദി. പരിപാവനമായ മാനസസരോവരത്തിന് സമീപത്തുള്ള വിശാലമായ ഒരു ഹിമസംഹതിയിൽ നിന്ന് ഉത്ഭവിച്ച് തിബത്തിൽ 1200 കിലോമീറ്റർ ദൂരം കിഴക്കോട്ടേക്ക് ഒഴുകി വീണ്ടും തെക്ക്- പടിഞ്ഞാറ് ദിശയിലൊഴുകി ഭാരതത്തിൽ പ്രവേശിക്കുന്നു. തിബത്തിൽ 'സാംപോ' എന്ന പേരിൽ അറിയപ്പെടുന്ന ബ്രഹ്മപുത്ര അരുണാചൽപ്രദേശിലും അസമിലും 'ലോഹിത്' എന്ന പേരിലാണ് അറിയപ്പെടുന്നത്. വിഖ്യാതമായ ശക്തിപീഠം കാമാഖ്യ ബ്രഹ്മപുത്രയുടെ തീരത്താണ് സ്ഥിതിചെയ്യുന്നത്. അപുനർഭവ, ഭസ്മകൂടം, ഉർവശികുണ്ഡം, മണികർണേശ്വർ, മധു-കൈടഭന്മാർ വധിക്കപ്പെട്ട പാണ്ഡുനാഥ പർവ്വതം, കൽക്കി അവതാരവുമായി ബന്ധപ്പെട്ട അശ്വകരത്ന മുതലായ പ്രമുഖ തീർത്ഥങ്ങളും ബ്രഹ്മപുത്രയുടെ തീരത്താണ് സ്ഥിതിചെയ്യുന്നത്. തേജ്പുർ, ഗുവാഹാടി, ഡിബ്രുഗഢ്, ശിവസാഗർ എന്നീ നഗരങ്ങളും ബ്രഹ്മപുത്രയുടെ സമീപസ്ഥ സ്ഥലങ്ങളാണ്. ഭാരതത്തിൽ 500 കിലോമീറ്ററിൽ അധികം ദൂരം സഞ്ചരിച്ച്, തെക്കോട്ടേക്ക് ഒഴുകി ബ്രഹ്മപുത്ര ബംഗ്ലാദേശിൽ പ്രവേശിക്കുന്നു; പിന്നീട് പത്മ (ഗംഗ), മേഘ്ന എന്നീ നദികളോടൊപ്പം ചേർന്ന് വിശ്വവിഖ്യാതമായ സുന്ദർബനിലെ ത്രിഭുജ പ്രദേശ (Delta) ത്തിന് രൂപം നൽകി കൊണ്ട് തന്റെ 2900 കിലോമീറ്റർ ദൂരം വരുന്ന യാത്ര പൂർത്തിയാക്കി ഗംഗയോടൊപ്പം ബംഗാൾ ഉൾക്കടലിൽ ചേരുന്നു.പത്മജ്

# മകര സംക്രമണം

**ഉമാ പി.പൈ, ബാംഗ്ലൂർ**

ഭാരതത്തിൽ ഒട്ടേറെ സംസ്ഥാനങ്ങളിൽ ആചരിച്ചു വരുന്നതാണ് മകരസംക്രമണം. സൂര്യൻ ദക്ഷിണായനത്തിൽ നിന്ന് ഉത്തരായനത്തിലേക്ക് കടക്കുന്ന പർവ്വകാലമാണിത്(Transition). കർണ്ണാടകത്തിൽ മിക്ക ദേവാലയങ്ങളിലും സൂര്യോദയത്തിന് മുമ്പ് ഡിസംബർ 16 മുതൽ ആരാധനാമൂർത്തിയുടെ അഭിഷേകം, പൂജ, നവഗ്രഹപൂജ മുതലായവ കഴിക്കാറുണ്ട് പൊങ്കൽ (ഖിച്ചഡി) യാണ് നിവേദ്യം. ഭക്തജനങ്ങൾ അതിനുവേണ്ട ചേരുവകൾ കൊടുക്കാറുണ്ട്. ജനുവരി 14-15 സംക്രമണം വരെ പ്രാതകാലപൂജ തുടരും.

കൂടാതെ സുമംഗലികൾ ബന്ധുമിത്രാദികളേയും, അയൽക്കാരേയും വീടുകളിൽ ക്ഷണിച്ച് മഞ്ഞൾ, കുങ്കുമം, തേങ്ങ, പഴം,ബ്ലൗസ് പീസ്, ചെറിയ സമ്മാനങ്ങൾ(അവരവരുടെ അനുകൂലം പോലെ) കൊടുക്കാറുണ്ട് കൂടാതെ കൊയ്ത്തുകാലമായതിനാൽ കരിമ്പ്, കപ്പലണ്ടി, "ഢക്കറെ അച്ചു" മുതലായവ വിതരണം ചെയ്യാറുണ്ട്. പഞ്ചസാരപാനി (syrup) mouldൽ ഇട്ട് പലതരത്തിലുള്ള (പക്ഷികൾ, മൃഗങ്ങൾ) ബൊമ്മകളാണ് "സക്കറെ അച്ചു" എന്ന് പറയുന്നത്. ഇത് നല്ലൊരു കലയാണ്. ഈ ചടങ്ങ് പരസ്പരം സ്നേഹം പുലർത്താനുള്ള അവസരമാണ് ബാംഗ്ലൂറിലെ അതിപുരാതനമായ ഗവി ഗംഗാധര ക്ഷേത്രത്തിലെ ശിവലിംഗത്തിന്മേൽ മകരസംക്രമണ ദിവസം സൂര്യരശ്മികൾ സ്വല്പസമയത്തേക്ക് പതിക്കാറുണ്ട് അത് ദർശിക്കാൻ ഭക്തജനങ്ങൾ ക്യൂനിൽക്കുന്നത് പതിവാണ്.ശബരിമലയിൽ മകരവിളക്ക് ഉദിക്കുന്നത് ഒരു അത്ഭുതമാണ് മഹാരാഷ്ട്രയിലും, ആന്ധ്രാപ്രദേശിലും, ഉത്തരേന്ത്യയിലും പരസ്പരം മഞ്ഞൾ, കുങ്കുമം കൊടുക്കൽ, നദീസ്നാനം മുതലായവ നടപ്പിലുണ്ട് പുതുവസ്ത്രങ്ങൾ ധരിക്കുന്ന സമ്പ്രദായവുമുള്ളതിനാൽ കടകളിൽ special discount കൊടുക്കാറുണ്ട്.

തമിഴ്നാട്ടിൽ പൊങ്കൽ നാലഞ്ചു ദിവസം ആചരിക്കാറുണ്ട് മാട്ടുപൊങ്കൽ ദിവസം കാളകളെ കുളിപ്പിച്ച് പൂമാല, ബലൂൺ മുതലായവ കൊണ്ട് അലങ്കരിച്ച് തീയിൽ കൂടി കടത്തിവിടാറുണ്ട് ഭാരതം ഒട്ടാകെ ജനങ്ങളുടെ അഭിവൃദ്ധിക്കും, നമുക്കും വേണ്ടി ആചരിച്ചു വരുന്ന ഒന്നാണ് മകരസംക്രമണം

# കൊങ്കണി ഭക്തിഗാൻ

രചന:ശോഭാ ഉമാനാഥ്

പ്രകൃതി രമണീയ ഹേ മാതാ
സർവ്വ ജീവ സൃഷ്ടി ആധാര ||
ചാംഗ് മനാന് ഗെല്ല്യാരി തീ അംക പവ്താ
പ്രകൃതി വിരുദ്ധ ജല്യാരി സൊഡ്ത ||
ജീവജാല തേ തളമള ജത്താ
സുകാച്ചെ ആധാര തീ കർത്താ ||
പ്രകൃതി തീ ദേവി സുന്ദരി മാതാ
സർവ്വ ജീവാംക് തീ റക്ത്താ ||
വേള വേളാരി തീ സംഹാരു കർത്താ
തിക്ക പ്രണാമ് ഹാംവ് കർത്താ ||

**************

ദേവാ തു വിഠൂരായാ
കരീ മെജെരീ ദയാ ||
തു വീണ് കോണ് അംകാ നാ ഭാഗ്യോദയാ
പണ്ഡരപുര വാസാ
ദീനജന വിശ്വാസാ
ഹാംവ് തുഗ്ഗെലൊ ദാസു
തു പാവ് ജഗദീഷു || ദേവാ ||
നിത്യ കർത്താ തുജെ ധ്യാന്
മനാ ദീതു സമാധാന്
കൊർച്ചെ പാപ് നിത്യ ഹരണ്
ദകൈ തുജെ ദിവ്യ ചരണ് ||ദേവാ ||
ഭക്തജനാ തു രക്ഷകു
ദുഷ്ടജനാ തു ശിക്ഷകു
അന്തഃ കാരാൻ സകുൻ മകാ
ശോഭ ദീവ്ക്കാ ||ദേവാ ||

# കൊക്കിൽ ഒതുങ്ങുന്നത്

**വി.കൃഷ്ണ വാദ്ധ്യാർ**

കൊക്കിൽ ഒതുങ്ങുന്നതേ കൊത്താവൂ എന്നൊരു ചൊല്ലുണ്ട്. മനുഷ്യനും ബാധകമാണത്. പെരുത്ത ആഗ്രഹങ്ങൾ വെച്ചു പുലർത്തിയാൽ സംഘർഷപൂരിതമാവും നമ്മുടെ ജീവിതം. ആഗ്രഹങ്ങൾക്കും കൊതികൾക്കും ഒരു പരിധി വെച്ചാലേ ജീവിതം സുഖകരമാവൂ. അതിന് ഈ കഥയിൽപരം ഒരു ഉദാഹരണം നൽകാനാവില്ല. കഥ കേൾക്കൂ.

ഒരു പരുന്ത്. അതിന് കടൽത്തീരത്ത് മീൻ പിടുത്തക്കാരുടെ വള്ളത്തിൽ നിന്നും ഒരു വലിയ മീൻ കിട്ടി. ഒരു വിധത്തിൽ ആ മീനിനേയും കൊണ്ട് പരുന്ത് പറന്ന് പൊങ്ങാൻ തുടങ്ങി.

കുറെകാക്കകൾ അത് കണ്ടു.

ഇതങ്ങിനെ വിട്ടാൽ പറ്റില്ലല്ലോ. ഇത്രയും വലിയ മീനിനേയും കൊണ്ട് ഈ പരുന്ത് ഒറ്റയ്ക്കങ്ങു പോയാലോ. നമ്മളിവിടെ പിന്നെ കാക്കകളെന്ന് പറഞ്ഞ് നടക്കുന്നതിലെന്തർത്ഥം.

കാക്കകൾ പരുന്തിന്റെ പുറകെ കൂടി. അവന്റെ കൊക്കിൽ നിന്നും മീനിനെ റാഞ്ചാനായി ശ്രമം തുടങ്ങി. പരുന്ത് കാക്കകളുടെ ആക്രമണത്തിൽ നിന്നും രക്ഷപ്പെടാൻ നെട്ടോട്ടം പറന്നു മടുത്തു.

എവിടെചെന്നാലും കാക്കകൾ പുറകെയുണ്ട്. പരുന്തിന് പൊറുതിമുട്ടി.

എന്നാ പിന്നെ ഇതാ പിടിച്ചോ. പോയി തിന്നോ. ഗത്യന്തരമില്ലാതെ പരുന്ത് കൊക്കിൽ നിന്നും ആ മത്സ്യത്തെ താഴേയ്ക്ക് ഇട്ടു. അത് കണ്ടതും കാക്കകൾ മീനിന്റെ പുറകെ പോയി. പരുന്തിന് അതോടെ സ്വൈരവും സമാധാനവും ലഭ്യമായി.

അതാ പറഞ്ഞത് കൊക്കിലൊതുങ്ങുന്നതേ കൊത്താവൂ എന്ന്.

* पत्तो बदलप

Shri.S.SATHISH NAYAK
9F, PVS Navaratna Apartments
P.M.Kutty Road
Eranhipalam P.O.
KOZHIKODE - 673 006

---

## जनन

"SMT. SHREELAKSHMI , w/o Sabha Life Member , Sooraj .B , (S/O Sabha Life Member , V.Bharathraj ), gave birth to a baby boy on 11th November,2019 at Calicut. The baby has been named "Satvik".

## व्हार्डिक

* The Marriage of Chiranjeevi ANAND , son of Smt. Latha and Shri.D.Vasanth Pai, Calicut with Kumari SUDHA, daughter of Smt. Shanthi and Shri.G.Shantharam Prabhu, Bengaluru was held on 6th December 2019 at Shree Sukrthindra Kalamandir, Calicut.

* The marriage of Chiranjeevi SACHIDANAND, son of Smt.Usha and Shri. Anand Shenoy, Calicut with Kumari RAKSHA, daughter of Smt.Malathi and Shri. Vithoba Shenoy, Nagar, Mangaluru was held on 15th December 2019 at Shree Sukrthindra Kalamandir, Calicut.

## देहांत



* BALESWAR PRABHU (29), son of Smt. Umadevi andShri. V. Balakrishna Prabhu, Calicut, a Life Member of the Sabha passed away on 16th December 2019 at Kochi. He is survived by his wife, Smt. Ranjini N. Prabhu and son, Master Kevitt.



*Advocate C.RAMANATH KAMATH (59), a Life Member of the Sabha passed away on 21st December 2019. He is survived by his wife Smt. K. Jayanthi, daughter, Dr. Madhura Kamath and son in law, Shri Avinash R. Pai.

*Heartfelt Condolenses to the bereaved family members*

# KORIYA AMKA GAMMATH
# FOOD AND FUN FAIR 2019

Encouraged by the grand success of the last three years an overwhelming involvement of the members of our Sabha, KO **AMKA GAMMATH**, the Food and Fun Fair will be conducted this also on **26th January, 2020 (Sunday) at Saraswath Bha Mankav**. The main purpose of the event is to bring all our S Bhandhavs and their families together to enjoy an evening of AND FRIENDSHIP.

The Fair will be open from **4PM to 8PM**. Stalls are to be rea 3.45PM in the space provided. Items kept may be for **SALE** **EXHIBITION** (Paintings, Artifacts, Handicrafts etc.)

**Stalls (free of rent) may be put up by members and their fam only.**

**FOOD STALLS**: Only Vegetarian food (any quantity) ready t items like sweets and savories, pickles, chutney powders chaklis, dessert items, cakes, biscuits, pathrodo, pulav, fried payasam etc. and instantly prepared items like dosa, idli, upma, bonda, vada etc. and beverages like tea, coffee, panak, butter juices etc.

**OTHER STALLS**: Household items, pooja items, handi garments and dress materials, jewellery, cosmetics, statio paper craft, mehendi, new and second hand books etc.

**GAMES STALLS:** Games for all age groups can be arrange addition to the above, spot games will also be conducted.

The Sabha will provide one/two tables and two chairs per stall a area available for each stall will be around 50sq.ft. All requirements such as cooking gas, stove, utensils, table cloth, p glasses, cups, spoons, tissue paper, packing material and bags, waste disposable bags/bins, items required for games et to be brought by the respective stall owners

We look forward to your whole hearted participation and support

**REGISTRATION WILL BE ON FIRST COME FIRST BASIS.**

(Only limited stalls available)

**FOOD AND BEVERAGES WILL BE AVAILABLE AT PRICES FIXED BY THE RESPECTIVE STALL OWNERS AS IN THE CASE OF ITEMS SOLD IN OTHER STALLS.**

Interested members are requested to contact:-

President, Vanitha Vibhag - Smt. Roopa S. Pai (9846316746)

Secretary, Vanitha Vibhag - Smt. Nandini S. Prabhu (9847222503, 8089699552)

at the earliest and ensure participation before 20th January 2020.

## പുസ്തക പ്രകാശനം

കേന്ദ്ര സാഹിത്യ അക്കാദമിയുടെ കൊങ്കണി ബാലസാഹിത്യ വിഭാഗത്തിൽ സമ്മാനാർഹമായ ശ്രീമതി സൂര്യ അശോകിന്റെ "ഭുർഗ്യാംലൊ സംസാറു" എന്ന കൃതി ശ്രീമതി പുഷ്പാ നവീൻ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി "കുട്ട്യോളുടെ ലോകം" എന്ന ഈ പുസ്തകം പള്ളുരുത്തി 'ശ്രീനിവാസി'ൽ വെച്ച് പ്രകാശനം ചെയ്തു. വില 100 രൂപ.

അതേ യോഗത്തിൽ വെച്ച് ഡോ. ആശ ജയകുമാർ എഴുതിയ "കെനിയൻ സഫാരി - ഹക്കുന മട്ടാട്ടാ" എന്ന യാത്രാ വിവരണവും പ്രകാശനം ചെയ്തു. വില 120 രൂപ.

കേന്ദ്ര സാഹിത്യ അക്കാദമി ജേതാക്കളായ ശ്രീ. ശരത്ചന്ദ്ര ഷെണായ്, ശ്രീമതി സൂര്യ അശോക് എന്നിവരും, ശ്രീമതി രാധിക ഷെണായ്, പുസ്തകം പ്രസിദ്ധീകരിച്ച "ഏകതത്വ" പബ്ലിക്കേഷൻസ് എഡിറ്റർ ശ്രീ. മുരളീധരൻ എന്നിവരും കുടുംബാംഗങ്ങളും പങ്കെടുത്തു

*SGS SABHA*

*WISHES ALL OUR MEMBERS*

*A HAPPY & PROSPEROUS*

*2020*

# खास दीस

## 2020 JANUARY

| | | |
|---|---|---|
| 10 | Friday | : Pournami |
| 13 | Monday | : Sankashta Chathurthi, Chandrodayam at 9.04pm. |
| 14 | Tuesday | : Makara Sankramanam |
| 15 | Wednesday | : Utharaayana Aarambham |
| 20 | Monday | : Ekadashi |
| 21 | Tuesday | : Harivaasaram till 8.00 am. |
| 24 | Friday | : Amaavasi, Pushya Maasa- Hemantha Rithu Avasaanam |
| 25 | Saturday | : Maagha Maasa - Sishira Rithu Aarambham |
| 30 | Thursday | :Vasanth Panchami Naagabhisheka pooja |

## 2020 FEBRUARY

| | | |
|---|---|---|
| 1 | Saturday | : Ratha Sapthami |
| 5 | Wednesday | : Ekadashi |
| 9 | Sunday | : Pournami |
| 12 | Wednesday | : Sankashta Chathurthi, Chandrodayam at 9.48pm. |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao. Sooraj Jewellers. Kamath Lane. Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut



അക്ഷയ ജ്വല്ലേഴ്സ് അവതരിപ്പിക്കുന്നു 100% BIS ഹോൾമാർക്ക്ഡ് ലൈറ്റ് വെയ്റ്റ് വിവാഹാഭരണങ്ങളുടെ വിസ്മയിപ്പിക്കുന്ന കലക്ഷൻ
25 പവന്റെ വിവാഹാഭരണങ്ങൾ 50 പവന്റെ പൊലിമയോടെ
50 പവന്റെ വിവാഹാഭരണങ്ങൾ 100 പവന്റെ പ്രൗഢിയിൽ
BIS 916
വിവാഹാഭരണങ്ങൾ പർച്ചേസ് ചെയ്യാൻ തീരുമാനിക്കും മുമ്പ് തീർച്ചയായും അക്ഷയ ഷോറും സന്ദർശിക്കൂ......
പൊന്നണിയും നിമിഷങ്ങൾക്ക് തങ്കശോഭയേകാൻ...
AKSHAYA™
JEWELLERS
GOLD ◆ DIAMOND ◆ SILVER ◆ BIRTH STONES
Mele Palayam Road, Calicut - 673001
Ph: 0495 2728916, 2723985
OPEN ON ALL SUNDAYS
we accept all major debit and credit cards
AMERICAN EXPRESS
VISA
MasterCard
VISA Electron
Maestro

